## വിജ്ഞാപനം

(1)

നമ്പർ സി. ആർ. 1(3) 6610/80/സി. ഡബ്ല്യു.

തിരുവനന്തപുരം, 1982 ഒക്ടോബർ 11.

കേരള പബ്ലിക് സർവ്വീസ് കമ്മീഷന്റെ 30-12-1980-ലെ ഗസറ്റ് വിജ്ഞാപന പ്രകാരം കേരള സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ അസിസ്റ്റന്റ് ചാർജ്മാൻ (ഇലക്ട്രിക്കൽ) തസ്തികയിലേക്ക് നിയമിക്കപ്പെടുന്നതിന് സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിരുന്ന ഉദ്യോഗാർത്ഥികൾക്കു വേണ്ടി 15-9-1982 മുതൽ 18-9-1982 വരെ തീയതികളിൽ തിരുവനന്തപുരത്ത് പാപ്പനംകോട്ടുള്ള സെൻട്രൽ വർക്ക് ഷോപ്പിൽവച്ച് നടത്തിയ പ്രായോഗിക പരീക്ഷയ്ക്ക് ഹാജരായവരിൽ നിന്നും പ്രസ്തുത പരീക്ഷയ്ക്ക് നേടിയ മാർക്കിന്റെ അടിസ്ഥാനത്തിൽ താഴെപ്പറയുന്ന രജിസ്റ്റർ നമ്പരുള്ളവരെ ഇന്റർവ്യൂ ചെയ്യുന്നതാണ്. ഇന്റർവ്യൂ തീയതിയും സ്ഥലവും ഉദ്യോഗാർത്ഥികളെ യഥാസമയം നേരിട്ട് അറിയിക്കുന്നതാണ്.

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 202 | 203 | 205 | 206 | 207 | 208 | 209 | 213 | 214 | 215 |
| 216 | 217 | 218 | 219 | 221 | 222 | 223 | 229 | 230 | 232 |
| 233 | 236 | 241 | 242 | 244 | 245 | 246 | 248 | 253 | 254 |
| 255 | 256 | 258 | 261 | 262 | 263 | 264 | 265 | 267 | 269 |
| 270 | 274 | 275 | 276 | 277 | 278 | 279 | 281 | 282 | 283 |
| 284 | 285 | 286 | 287 | 288 | 290 | 293 | 294 | 295 | 296 |
| 297 | 298 | 299 | 300. | | | | | | |

(2)

നമ്പർ ഡി. ആർ1 (5) 27910/82/ഗ. വി.

തിരുവനന്തപുരം, 1982 ഒക്ടോബർ 19.

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ പൊതുമരാമത്ത് വകുപ്പിൽ അസിസ്റ്റന്റ് എഞ്ചിനീയർ (സിവിൽ) (നേരിട്ടുള്ള നിയമനവും/ഡിപ്പാർട്ടുമെന്റൽ ഉദ്യോഗാർത്ഥികളിൽ നിന്നു മാത്രമുള്ള നിയമനവും) തസ്തികയിലേക്ക് അപേക്ഷകൾ ക്ഷണിച്ചുകൊണ്ട് 7-9-1982-ലെ കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന വിജ്ഞാപന പ്രകാരം അപേക്ഷകൾ സ്വീകരിക്കുന്ന അവസാന തീയതി 1-12-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ ദീർഘിപ്പിച്ചിരിക്കുന്നു.

എ. കേശവൻ നായർ,
സെക്രട്ടറി,
പബ്ലിക് സർവ്വീസ് കമ്മീഷൻ.

---

## ലഘു വിജ്ഞാപനം

എൽ. ആർ. 1 (3) 1664/80/എൽ. ഡബ്ല്യു.

തിരുവനന്തപുരം, 1982 ഒക്ടോബർ 11.

30-12-1980-ലെ ഗസറ്റ് വിജ്ഞാപന പ്രകാരം കോഴിക്കോട് വികസന അതോറിറ്റിയിൽ പ്യൂണായി നിയമിക്കപ്പെടുന്നതിന് പബ്ലിക് സർവ്വീസ് കമ്മീഷൻ ഓഫീസിൽ സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിരുന്നവരിൽ നിന്നും വയസിന്റെ അടിസ്ഥാനത്തിൽ ഒരു പ്രാഥമിക തെരഞ്ഞെടുപ്പ് നടത്തിയതനുസരിച്ച് വിവിധ സമുദായങ്ങളിൽപ്പെട്ട അപേക്ഷകരിൽനിന്നും പ്രസ്തുത സമുദായങ്ങൾക്കെതിരെ കാണിച്ചിട്ടുള്ള തീയതിയിലോ അതിനു മുമ്പോ ജനിച്ചിട്ടുള്ളവരെ മാത്രം കമ്മീഷൻ ഇന്റർവ്യൂ ചെയ്യുന്നതാണ്.

ഇന്റർവ്യൂവിന്റെ മുന്നോടിയായി പ്രസ്തുത ഉദ്യോഗാർത്ഥികളെ ഒരു സൈക്കിളിംഗ് (സൈക്കിൾ സവാരി) ടെസ്റ്റിന് വിധേയരാക്കുന്നതാണ്. സൈക്കിൾ സവാരിയിലുള്ള പ്രാവീണ്യം തെളിയിക്കുന്ന ഉദ്യോഗാർത്ഥികളെ മാത്രമേ ഇന്റർവ്യൂ ചെയ്യുകയുള്ളു.

ഇന്റർവ്യൂവിനുള്ള സ്ഥലം, തീയതി, സമയം എന്നീ വിവരങ്ങൾ താഴെ പറഞ്ഞിരിക്കുന്ന ജനനത്തീയതിയുടെ പരിധിയിൽ വരുന്ന ഉദ്യോഗാർത്ഥികളെ യഥാസമയം അറിയിക്കുന്നതാണ്.

| സമുദായം | ജനനത്തീയതി |
|---|---|
| മുന്നോക്ക സമുദായം | 6-3-1945 |
| ഈഴവ/ബില്ലവ/തീയ്യ | 15-2-1942 |
| പട്ടികജാതി | 23-1-1941 |
| പട്ടികവർഗ്ഗം | 25-7-1945 |
| മുസ്ലീം | 15-8-1942 |
| ലത്തീൻ കത്തോലിക്കർ/ ആംഗ്ലോ ഇൻഡ്യൻ | 7-5-1943 |
| ഒ.ബി. സി. | 26-10-1942 |
| വിശ്വകർമ്മ | 15-12-1943 |
| ധീവര | 23-11-1944 |
| നാടാർ | 24-10-1943 |
| എ. എക്സ്. (അദർ ക്രിസ്ത്യൻ) | 1-8-1943 |

(ഒപ്പ്)
സെക്രട്ടറി,
പബ്ലിക് സർവ്വീസ് കമ്മീഷൻ.

---

## NOTIFICATION

No. CEI(3) 3388/82/EW.

*Dated, Trivandrum, 14th October* 1982.

*Sub*:—Written/aptitude test for selection to the post of Clerk in Kerala Inland Navigation Corporation.

It is hereby notified for the information of the candidates who have submitted valid applications for the post of Clerk in the Kerala Inland Navigation Corporation in response to the notification published in the Gazette dated 21-7-1981 that a written aptitude test of 2 hours duration will be conducted from 7 A.M. to 9 A.M. on 3-11-1982 at Various Centres mentioned below. Admission tickets for the test will be issued to candidates on 19-10-1982. Those who do not get the Admission Tickets till 25-10-1982 should contact the "Deputy Secretary, Special Examinations, Kerala Public Service Commission, Pattom, Trivandrum-4", Pin Code: 695004 by telegram or in person.

Candidates whose applications have been rejected have already been informed of the fact individually.

*Syllabus*:

A written aptitude test of Degree standard.

*Duration*—2 hours.

*Maximum Marks*—100.

*Name of Centres*:

1. Government High School for Girls, Pattom, Trivandrum.
2. Government Model High School for Boys, Trichur.

Office of the
Public Service Commission,
Trivandrum-4.

A. Kesavan Nair,
*Secretary*,
*Public Service Commission*.

---

## വിജ്ഞാപനം

നമ്പർ ഐ. ഡി. (5)2175/81. 1982 ഒക്ടോബർ 7.

1981 സെപ്റ്റംബർ 1-ാം തീയതിയിലെ ഗസറ്റു വിജ്ഞാപന പ്രകാരം മൃഗസംരക്ഷണ വകുപ്പിൽ 'ലൈവ് സ്റ്റോക്ക് അസിസ്റ്റന്റ് ട്രെയിനി' ആയി (സ്പെഷ്യൽ റിക്രൂട്ട്മെന്റ് മുഖാന്തിരം) തെരഞ്ഞെടുക്കപ്പെടുന്നതിന് പി. എസ്. സി. ഇടുക്കി ജില്ലാ

ആഫീസിലേക്ക് അപേക്ഷകൾ സമർപ്പിച്ചിരുന്ന ഉദ്യോഗാർത്ഥികളിൽ നിന്നും എസ്. എസ്. എൽ. സി. പരീക്ഷക്ക് ലഭിച്ച മാർക്കിന്റെ അടിസ്ഥാനത്തിൽ താഴെ പറയുന്ന വിഭാഗത്തിൽപ്പെട്ടവരെ ഇന്റർവ്യൂവിന് അർഹരായി തെരഞ്ഞെടുത്തിരിക്കുന്നു.

1. പട്ടികജാതിയിൽപ്പെട്ടവർ—49 ശതമാനവും അതിൽ കൂടുതലും മാർക്ക് ലഭിച്ചവർ.
2. പട്ടികവർഗ്ഗത്തിൽപ്പെട്ടവർ—43 ശതമാനവും അതിൽ കൂടുതലും മാർക്ക് ലഭിച്ചവർ

മേൽപ്പറഞ്ഞ വിഭാഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികളെ 1982 ഒക്ടോബർ മാസം 27-ാം തീയതി കോട്ടയത്തുള്ള ഇടുക്കി പി. എസ്. സി. ജില്ലാ ആഫീസിൽ വച്ച് കമ്മീഷൻ ഇന്റർവ്യൂ ചെയ്യുന്നതാണ്.

ഇന്റർവ്യൂവിനുള്ള അറിയിപ്പുകൾ ഒക്ടോബർ 21-ാം തീയതിക്കകം കിട്ടാത്തവർ വിവരം ഇടുക്കി പി. എസ്. സി. ജില്ലാ ആഫീസറെ അറിയിക്കേണ്ടതാണ്.

കെ. എസ്. രാമചന്ദ്രൻ നായർ,
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ആഫീസ്, ഇടുക്കി.

---

വിജ്ഞാപനം

നമ്പർ സി 2/30/82. 1982 സെപ്റ്റംബർ 15.

1981 ഡിസംബർ മാസം 15-ാം തീയതിയിലെ ഗസററ് വിജ്ഞാപന പ്രകാരം വിവിധ വകുപ്പുകളിൽ 280-400 രൂപ ശമ്പള നിരക്കിൽ ലാസ്റ്റ് ഗ്രേഡ് സർവന്റ് തസ്തികയിലേക്ക് തിരഞ്ഞെടുക്കപ്പെടുന്നതിന് പബ്ലിക് സർവ്വീസ് കമ്മീഷൻ കണ്ണൂർ ജില്ലാ ആഫീസിലേക്ക് സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിരുന്ന ഉദ്യോഗാർത്ഥികളിൽ നിന്നും ഉയർന്ന പ്രായപരിധിയുടെ അടിസ്ഥാനത്തിൽ താഴെ പറയുന്ന വിഭാഗത്തിൽ പെട്ടവരെ (അതാതു വിഭാഗത്തിനെതിരെ കാണിച്ചിരിക്കുന്ന തീയതിയിലോ അതിനു മുമ്പോ ജനിച്ചിട്ടുള്ളവർ) ഒരു ഇന്റർവ്യൂ നടത്തി തെരഞ്ഞെടുക്കുവാൻ കമ്മീഷൻ നിശ്ചയിച്ചിരിക്കുന്നു.

| | വിഭാഗം | ഇന്റർവ്യൂവിന് വിളിക്കപ്പെടുവാൻ അർഹത നേടിയവരുടെ പ്രായപരിധി |
|---|---|---|
| (1) | (2) | (3) |
| 1. | മുന്നോക്ക വിഭാഗം | 31-12-1948-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 2. | ഈഴവ/തീയ/ബില്ലവ | 31-12-1943-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 3. | പട്ടികജാതിക്കാർ | 31-12-1941-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 4. | പട്ടിക വർഗ്ഗക്കാർ | 31-12-1953-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 5. | മുസ്ലീം | 31-12-1947-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 6. | ലത്തീൻ കത്തോലിക്കരും ആംഗ്ലോ ഇന്ത്യൻ സമുദായവും | 31-12-1948-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 7. | ധീവരർ | 31-12-1947-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 8. | വിശ്വകർമ്മ | 31-12-1946-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 9. | നാടാർ (ഹിന്ദു നാടാരും എസ്. ഐ. യു. സി. നാടാരും) | 31-12-1946-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 10. | മററു പിന്നോക്ക സമുദായങ്ങൾ | 31-12-1944-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |
| 11. | ക്രിസ്തുമതത്തിലേയ്ക്ക് പരിവർത്തനം ചെയ്ത പട്ടികജാതിക്കാർ (ഒ. എക്സ്) | 31-12-1948-നോ അതിനുമുമ്പോ ജനിച്ചിട്ടുള്ളവർ |

ഇന്റർവ്യൂ സംബന്ധിച്ച വിവരങ്ങൾ യഥാസമയം ഉദ്യോഗാർത്ഥികളെ അറിയിക്കുന്നതായിരിക്കും.

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
കണ്ണൂർ.

(ഒപ്പ്)
ജില്ലാ ആഫീസർ.

Reg. No. KL/TV(N)/12





# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 26th October 1982/4th Karthika 1904 (Saka) [No 42

## PART III

### Notifications by Heads of Departments

## Agriculture Department

ലേലപരസ്യം

C.P.O.A. 3/82. 1982 ഒക്ടോബർ 11.

ആദൂർ സർക്കാർ കശുമാവ് തൈത്തോട്ടം ജൂനിയർ കൃഷി ഓഫീസറുടെ ഓഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

ഈ തൈത്തോട്ടത്തിലെ താഴെ പറയുന്ന ബ്ലോക്കുകളിലെ നമ്പറുള്ള 460 കശുമാവുകൾ ചുവടെ ചേർത്ത നിബന്ധനകൾക്ക് വിധേയമായി 12-11-1982-ാം തീയതി 2.30 p.m.-ന് ഫാം ഓഫീസിൽ വെച്ച് പരസ്യമായി ലേലംചെയ്ത് വിൽക്കുന്നതാകുന്നു.

നിബന്ധനകൾ

1. ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിന് മുമ്പായി 100 രൂപ നിരതദ്രവ്യമായി ഓഫീസിൽ അടയ്ക്കേണ്ടുന്നതാണ്. ലേലം കൊള്ളാത്തവരുടെ നിരതദ്രവ്യം ലേലം അവസാനിച്ച ഉടനെ മടക്കി കൊടുക്കുന്നതാണ്.
2. ഏററവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന വ്യക്തി മൊത്തം വിലയുടെ മൂന്നിൽ ഒരു ഭാഗം സംഖ്യ ലേലം കഴിഞ്ഞ ഉടനെ ഓഫീസിൽ അടയ്ക്കേണ്ടതാണ്. ഇങ്ങനെ മൂന്നിൽ ഒരുഭാഗം സംഖ്യ അടച്ചതുകൊണ്ടുമാത്രം ലേലം കൊണ്ട ആളുടെ പേരിൽ ലേലം സ്ഥിരീകരിക്കപ്പെട്ടതായി പ്രസ്തുത കക്ഷിക്ക് അവകാശപ്പെടാൻ പാടില്ല. ലേലം സ്ഥിരീകരിക്കാനുള്ള അധികാരം ബന്ധപ്പെട്ട മേലധികാരികളിൽ നിക്ഷിപ്തമാണ്.
3. ഏററവും കൂടിയ ലേലത്തുക ബന്ധപ്പെട്ട മേലധികാരി സ്ഥിരീകരിച്ചാൽ ആയത് തപാൽ മൂലം പ്രസ്തുത കക്ഷിയെ അറിയിക്കുന്നതും ഇങ്ങനെ അറിയിപ്പ് കിട്ടിയാൽ ഒരാഴ്ചക്കകം ബാക്കി മൊത്തം തുകയും വിൽപ്പന നികുതി സഹിതം അടച്ച് മുകളിൽ സൂചിപ്പിച്ച മരങ്ങൾ സ്വന്തം ചിലവിൽ മുറിച്ച് തോട്ടം അതിർത്തികളിൽ നിന്നും നീക്കംചെയ്യേണ്ടതാണ്. മേൽപ്പറഞ്ഞ മരങ്ങൾ പണം അടച്ച് രണ്ടാഴ്ചക്കകം മുറിച്ച് നീക്കംചെയ്യേണ്ടതാകുന്നു.
4. ലേലംകൊണ്ട വ്യക്തി മുകളിൽ നിർദ്ദേശിച്ച പ്രകാരം ചെയ്യാതിരിക്കുകയോ, കാലതാമസം വരുത്തുകയോ ചെയ്താൽ ആയാൾ നേരത്തെ അടച്ച പണം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും മരങ്ങൾ മററ് യുക്തമായ വിധത്തിൽ വിൽക്കുന്നതുമാണ്. ഇപ്രകാരം ഉണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും കൂടിയ നിരക്ക് കാണിച്ച വ്യക്തി ഉത്തരവാദിയായിരിക്കുന്നതും ആയത് നിലവിലുള്ള കരക്കുടിശിക നിയമപ്രകാരം ടിയാനിൽനിന്ന് ഈടാക്കുന്നതുമാണ്.

വിൽപ്പനവസ്തു ജൂനിയർ കൃഷി ഓഫീസറുടെ അനുവാദത്തോടെ ഓഫീസ് സമയങ്ങളിൽ പരിശോധിക്കാവുന്നതാണ്.

കാരണം കൂടാതെ ലേല തീയതി മാററിവെക്കാനുള്ള അധികാരം ജൂനിയർ കൃഷി ഓഫീസറിൽ നിക്ഷിപ്തമാണ്.

സാധാരണ എല്ലാ സർക്കാർ ലേല നിബന്ധനകളും ഈ ലേലത്തിനും ബാധകമാണ്. ലേല സംബന്ധമായ കൂടുതൽ വിവരങ്ങൾ ഓഫീസിൽ നേരിട്ട് അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കശുമാവ് തൈത്തോട്ടം,
ആദൂർ.

(ഒപ്പ്)
ജൂനിയർ കൃഷി ഓഫീസർ.

TENDER NOTICE

No. AE(3) 194/82. *11th October* 1982.

Sealed competitive tenders are invited by the undersigned for and on behalf of the Governor of Kerala so as to reach here on or before 9-11-1982, 3p. m. from the registered contractors of P. W. D. and P.H.E.D. of appropriate classes for the works noted below. Tenders will be opened on the same day at 3.15 p. m. Tenders without sufficient earnest money deposit will not be considered. Earnest money deposit should be submitted in the form of bank draft

drawn in favour of the undersigned. All other rules in force in this Department for similar works are applicable to this contract also.

| Sl. No. | Name of work with P.A.C. | E. M. D. |
|---|---|---|
| 1. | Coconut Nursery Pazhayannur construction of a compound wall—Rs. 61,090 | 1,225 |
| 2. | Construction of a spill · box at coconut Nursery, Irinjalakuda—Rs. 4,432 | 90 |

Cost of tender form—Rs. 20 plus S. T. for items 1 and Rs. 5 plus S.T. for item 2.

Time of completion—1 month.

Tender forms and other details can be had from this office on all working days from 27-10-1982 to 9-11-1982, 1 p.m. Tender forms will be sold only to the registered contractors on written request.

Office of the
Assistant Executive Engineer
(Agri.), Aranattukara,
Trichur.

JACOB PHILIP,
*Assistant Executive Engineer (Agri.).*

Reg. No. KL/TV(N)/12



KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 26th October 1982/4th Karthika 1904 (Saka) [No. 42

# PART III

# Board of Revenue

## TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

(1)

നമ്പർ. എ5-15386/82. 1982 സെപ്റ്റംബർ 24.

നെയ്യാറ്റിൻകര താലൂക്കിൽ മറുകിൽ വില്ലേജിൽ കല്ലയിൻകീഴ് ദേശത്ത് പുളിയറത്തലയ്ക്കൽ വീട്ടിൽ എൻ. കൃഷ്ണപിള്ള മിലിട്ടറി സർവ്വീസിലിരുന്നു പെൻഷൻ വാങ്ങിവരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും മറ്റും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ പി. തങ്കമ്മ പിള്ള ബോധിപ്പിച്ച അപേക്ഷയിൻമേൽ മറുകിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 15-7-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ പി. തങ്കമ്മ പിള്ളയും സന്താനങ്ങളായി (2) 45 വയസ്സുള്ള സരോജിനിഅമ്മയും (3) 40 വയസ്സുള്ള രവീന്ദ്രൻനായരും (4) 38 വയസ്സുള്ള ശാന്തകുമാരിയും, (5) 35 വയസ്സുള്ള വിജയമ്മയും (6) 33 വയസ്സുള്ള ഗോപിനാഥൻ നായരും (7) 28 വയസ്സുള്ള കേശവൻ നായരും (8) 24 വയസ്സുള്ള രാധാകൃഷ്ണൻ നായരും മാത്രമാണുള്ളതെന്നും 2 മുതൽ 8 വരെ കക്ഷികൾ 1-ാം കക്ഷി തങ്കമ്മ പിള്ളയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ചുമൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മറ്റും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ പി. തങ്കമ്മ പിള്ള മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-17873/82. 1982 സെപ്റ്റംബർ 22.

നെയ്യാറ്റിൻകര താലൂക്കിൽ തിരുപുറം വില്ലേജിൽ തിരുപുറത്തൂർ ദേശത്ത് ആറുപ്പാവ് നടുത്തട്ടു പുത്തൻ വീട്ടിൽ പി. ഗോവിന്ദൻ നാടാർ എ. ആർ. ഡി. 329-ാം നമ്പർ റേഷൻ ഡിപ്പോ നടത്തി വരവെ മരിച്ചുപോയതിനാൽ പരേതൻ ടി ഡിപ്പോയ്ക്കുവേണ്ടി ഡിപ്പോസിറ്റു ചെയ്തിട്ടുള്ള തുകയും മറ്റും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റു കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ ജി. അഗസ്റ്റിൻ ബോധിപ്പിച്ച അപേക്ഷയിൻമേൽ തിരുപുറം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 10-6-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ (1) അന്നമ്മ 60 വയസ്സ് സന്താനങ്ങളായി (2) വർഗ്ഗീസ് 37 വയസ്സ് (3) ഡെയ്സി ബായി 33 വയസ്സ് (4) ക്രിസ്തുദാസ് 30 വയസ്സ് (5) അഗസ്റ്റ്യൻ 28 വയസ്സ് (6) തങ്കരാജ് 26 വയസ്സ് (7) സത്യദാസ് 20 വയസ്സ് (8) സ്വാമിദാസ് 16 വയസ്സ് (9) സൈമൺ 12 വയസ്സ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ 1-ാം കക്ഷി അന്നമ്മയുടെ സംരക്ഷണയിലാണെന്നും 1 മുതൽ 4 വരെ കക്ഷികളും 6-ം 7-ം കക്ഷികളും 5-ാം കക്ഷി അഗസ്റ്റ്യന്റെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മറ്റും വാങ്ങുന്നതിനുള്ള അവകാശി മകൻ അഗസ്റ്റ്യൻ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ എ5-18629/82. 1982 സെപ്റ്റംബർ 25.

നെയ്യാറ്റിൻകര താലൂക്കിൽ തിരുപുറം വില്ലേജിൽ പൂവ്വാർ ദേശത്ത് വാറുവീട്ടിൽ എം. ജോൺ എ.ആർ.ഡി. 316-ാം നമ്പർ റേഷൻ ഡിപ്പോ നടത്തിവരവെ മരിച്ചുപോയതിനാൽ പരേതന് ടി ഡിപ്പോയ്ക്ക് വേണ്ടി ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള തുകയും മറ്റും (രൂപ 2,500-നു താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ റോബിൻസൺ ബോധിപ്പിച്ച അപേക്ഷയിൻമേൽ തിരുപുറം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 21-6-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി

സന്താനങ്ങളായി (1) 35 വയസ്സുള്ള ജെ. ബേബിയും (2) 30 വയസ്സുള്ള ജെ. റോബിൻസനും (3) 27 വയസ്സുള്ള ജെ. രാജുവും (4) 24 വയസ്സുള്ള ജെ. സുശീലയും മാത്രമാണുള്ളതെന്നും, പരേതന്റെ ഭാര്യയും മാതാപിതാക്കളും ജീവിച്ചിരിപ്പില്ലെന്നും 1-ം, 3-ം, 4-ം കക്ഷികൾ 2-ാം കക്ഷി റോബിൻസന്റെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള തുകയും മറ്റും വാങ്ങുന്നതിനുള്ള അവകാശി മകൻ ജെ. റോബിൻസൻ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

നമ്പർ എ5-19786/82. 1982 സെപ്റ്റംബർ 24.

നെയ്യാറ്റിൻകര താലൂക്കിൽ കുളത്തുമ്മൽ വില്ലേജിൽ കൊല്ലോട് മുറിയിൽ പൊട്ടൻകാവിൽ നരിപ്പിലം കോണത്ത് വടക്കെ വീട്ടിൽ എൻ. പ്രസന്നകുമാർ വിതുര ജേഴ്സിഫാം അസിസ്റ്റന്റ് പ്രോജക്ടാഫീസിൽ ജോലി നോക്കിവരവെ മരിച്ചുപോയതിനാൽ പരേതന് ടി ഫാമിൽനിന്നു കിട്ടുവാനുള്ള തുകകളും മറ്റാനുകൂല്യങ്ങളും (രൂപ 2500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വില്ലേജിൽ ടി മുറിയിൽ കാവനാട് കിഴക്കുംകര പുത്തൻ വീട്ടിൽ സി. സുമംഗല ബോധിപ്പിച്ച അപേക്ഷയിന്മേൽ കുളത്തുമ്മൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 12-7-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ സുമംഗലയും സന്താനങ്ങളായി മൂന്നര (3½) വയസ്സുള്ള രഞ്ജുവും, രണ്ടര (2½) വയസ്സുള്ള മഞ്ജുവും പരേതന്റെ പിതാവ് നാരായണപിള്ളയും മാത്രമാണുള്ളതെന്നും പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ലെന്നും ടി മൈനർ മക്കൾ സുമംഗലയുടെ സംരക്ഷണയിലാണെന്നും പരേതന്റെ പിതാവ് ടി സുമംഗലയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മറ്റാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശം തനിക്കുവേണ്ടിയും മൈനർക്ക് വേണ്ടിയും ഭാര്യ സി. സുമംഗല മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാറ്റിൻകര. തഹസിൽദാർ.

## Trivandrum Taluk

പരസ്യം

(1)

A5-10857/82. 1982 ആഗസ്റ്റ് 11.

അദ്ധ്യാപകനായി ജോലിനോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. ഇ. മാധവൻ നായരുടെ അനന്തരാവകാശികൾക്ക് അദ്ദേഹത്തിന് ഗവൺമെന്റിൽ നിന്ന് കിട്ടാനുള്ള പെൻഷൻ കുടിശ്ശിക ഫാമിലി പെൻഷൻ മുതലായവ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പാപ്പനംകോടു നടുവത്തു തെക്കേ മേലതിൽ വീട്ടിൽ ശ്രീമതി J. തങ്കമ്മപ്പിള്ള ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 16-4-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമെയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | | വയസ്സ് |
|---|---|---|---|---|
| 1 | P. R. ലളിതമ്മപ്പിള്ള | മകൾ | ആദ്യ | 44 |
| 2 | P. R. കമലമ്മപ്പിള്ള | ,, | ഭാര്യയി | 42 |
| 3 | P. R. സരസമ്മപ്പിള്ള | ,, | ലുള്ള | 40 |
| 4 | P. R. തങ്കമ്മപ്പിള്ള | ,, | മക്കൾ | 37 |
| 5 | J. തങ്കമ്മപ്പിള്ള | ഭാര്യ | | 62 |
| 6 | M. N. രാജഗോപാലൻ നായർ | മകൻ | | 31 |
| 7 | M. N. ഉണ്ണികൃഷ്ണൻ നായർ | ,, | | 29 |
| 8 | T. വത്സലകുമാരി | മകൾ | | 27 |
| 9 | M. N. ശ്രീകണ്ഠൻ നായർ | മകൻ | | 26 |

മേൽപ്പറഞ്ഞ 1 മുതൽ 4 വരെയും 6 മുതൽ 9 വരെയും കക്ഷികൾ 5-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-14132/82. 1982 ഒക്ടോബർ 11.

മിലിട്ടറി ഡിപ്പാർട്ടുമെന്റിൽ ജോലി നോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. P. നരസിംഹൻപിള്ളയുടെ അനന്തരാവകാശികൾക്കു ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് മണ്ണാമ്മൂല പത്മവിലാസത്തിൽ ശ്രീമതി ബി. പങ്കജാക്ഷിഅമ്മ ബോധിപ്പിച്ച അപേക്ഷ രണ്ടാമട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 30-8-1974-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമെയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പങ്കജാക്ഷിഅമ്മ | ഭാര്യ | 63 |
| 2 | പത്മാവതിഅമ്മ | മകൾ | 45 |

മേൽപ്പറഞ്ഞ 2-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹസിൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-5648/82. 1982 സെപ്റ്റംബർ 25.

കൊല്ലം താലൂക്കിൽ, നെടുംപന വില്ലേജിൽ പുലിയില ചേരിയിൽ തുമവണ്ണി വീട്ടിൽ താമസിച്ച് ആയുർവേദ ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീ. എം. കരുണാകരന് ഗ്രാറ്റുവിറ്റി, പ്രോവിഡന്റ് ഫണ്ട് എന്നീ ഇനങ്ങളിൽ കുടിശ്ശികയായി

കിട്ടുവാനുള്ള 150 രൂപായിൽ താഴെയുള്ള തുക വാങ്ങാനായി ടി വീട്ടിൽ ശ്രീമതി കെ. അരുന്ധതി ബോധിപ്പിച്ചുവന്ന അപേക്ഷ നെടുമ്പന വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻ പ്രകാരം ശ്രീ. കരുണാകരൻ 8-10-1980-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. അരുന്ധതി | ഭാര്യ | 55 |
| 2 | കെ. കെ. രാജീവൻ | മകൻ | 25 |
| 3 | കെ. കെ. സജീവൻ | ,, | 23 |
| 4 | കെ. കെ. തുജീവൻ | ,, | 20 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, നാല് കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി അരുന്ധതി മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-14342/82 1982 സെപ്റ്റംബർ 25.

കൊല്ലം താലൂക്കിൽ, തൃക്കോവിൽവട്ടം വില്ലേജിൽ റായിവിള പുത്തൻ വീട്ടിൽ ശ്രീമതി എൽ. പത്മാവതി തന്റെ മാതാവ് ശ്രീമതി. കെ. ലക്ഷ്മി 2-6-1981-ൽ മരണമടഞ്ഞതായും ടിയാൾ കൊട്ടിയം യൂണിയൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,119 രൂപായും പലിശയും (മൊത്തം തുക 2,500 രൂപാക്കുതാഴെ) വാങ്ങുന്നതിലേക്ക് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ തൃക്കോവിൽവട്ടം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻ പ്രകാരം ശ്രീമതി കെ. ലക്ഷ്മി 2-6-1981-ൽ മരണമടഞ്ഞതായും ടിയാക്ക് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | പത്മാവതി | | മകൾ | 52 |
| 2 | രാധ | | ,, | 35 |
| 3 | ഹരിലാൽ | പരേതയുടെ പരേതനായ മകൻ രവീന്ദ്രന്റെ മക്കൾ | ,, | 17 |
| 4 | ഹനിലാൽ | | | 15 |
| 5 | മണിലാൽ | | | 13 |

പരേതയുടെ മാതാപിതാക്കളും ഭർത്താവും ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാം പേരുകാരി തന്റെ അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. മൂന്നുമുതൽ അഞ്ചുവരെ പേരുകാർ പരേതയുടെ പരേതനായ മകൻ രവീന്ദ്രന്റെ മക്കളാണ്. മേൽപ്പറഞ്ഞ മൂന്നുപേരുടെ മാതാവായ തഴുത്തല രവി വിലാസം വീട്ടിൽ ബി. കെ. ഹൈമവതിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു. മാതാവും സംരക്ഷകിയുമായ ശ്രീമതി ഹൈമവതി തന്റെ മക്കൾക്ക് ലഭിക്കുവാനുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തിട്ടുണ്ട്. ആകയാൽ ടി തുക വാങ്ങാനുള്ള ഏകാവകാശി മുകളിൽ പറഞ്ഞിരിക്കുന്ന പത്മാവതി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും, ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹവുമല്ലാത്തതുമാകുന്നു.

(3)

സി2-13892/82. 1982 സെപ്റ്റംബർ 25.

കൊല്ലം താലൂക്കിൽ കൊല്ലം ഈസ്റ്റ് വില്ലേജിൽ, കന്റോൺമെന്റ് വടക്ക് വാടിയിൽ പുരയിടത്തിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീമതി കുഞ്ഞുപെണ്ണിന് പെൻഷൻ കുടിശ്ശിക ഇനത്തിൽ ലഭിക്കുവാനുള്ള 100 (നൂറ്) രൂപയോളം വാങ്ങുന്നതിലേക്ക് ടി വീട്ടിൽ ശ്രീമതി കുഞ്ഞുപെണ്ണ് ചെല്ലമ്മ, അവകാശ സർട്ടിഫിക്കററിനുവേണ്ടി സമർപ്പിച്ച അപേക്ഷ കൊല്ലം ഈസ്റ്റ് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻപ്രകാരം ശ്രീമതി കുഞ്ഞുപെണ്ണ് 18-10-1981-ൽ മരണമടഞ്ഞതായും ടിയാൾക്ക് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം |
|---|---|---|
| 1 | ചെല്ലമ്മ | മകൾ |
| 2 | മാധവൻ | മകൻ |

പരേതയുടെ ഭർത്താവും മാതാപിതാക്കളും ജീവിച്ചിരിപ്പില്ല. ആകയാൽ ടി തുക വാങ്ങാനുള്ള അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്ന ശ്രീമതി ചെല്ലമ്മയും ശ്രീ. മാധവനും മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും, ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(4)

സി2-14822/82. 1982 സെപ്റ്റംബർ 27.

കൊല്ലം താലൂക്കിൽ നെടുമ്പന വില്ലേജിൽ മിയ്യണ്ണൂർ ചേരിയിൽ വെളിച്ചിക്കാല ചരുവിള പുത്തൻവീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. കെ. ശങ്കരന്, ഇത്തിക്കര ബ്ലോക്കാഫീസിൽനിന്നും ഹരിജൻ വെൽഫെയറിന്റെ ഭവനനിർമ്മാണ ഗ്രാന്റ് ഇനത്തിൽ കിട്ടുവാനുള്ള 250 രൂപ വാങ്ങുന്നതിന് ടി വീട്ടിൽ ശ്രീമതി സി. കുഞ്ഞിക്കുട്ടി ബോധിപ്പിച്ചുവന്ന അപേക്ഷ നെടുമ്പന വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. കെ. ശങ്കരൻ 1-9-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. കുഞ്ഞിക്കുട്ടി | ഭാര്യ | .. |
| 2 | സുധാകരൻ | മകൻ | 31 |
| 3 | രാധ | മകൾ | 29 |
| 4 | ലളിത | ,, | 17 |
| 5 | സതീഷ്ബാബു | മകൻ | 14 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ നാലും അഞ്ചും കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നവരാകുന്നു. ഒന്നാം പേരുകാരിയും മൂന്നാം പേരുകാരിയും തങ്ങൾക്കുള്ള അവകാശം രണ്ടാം പേരുകാരന് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴിഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി

ശ്രീ.സുധാകരൻ (രണ്ടാം കക്ഷി) മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(5)

സി2-14820/82. 1982 സെപ്റ്റംബർ 27.

കൊല്ലം താലൂക്കിൽ വടക്കേവിള വില്ലേജിൽ അയത്തിൽ ചേരിയിൽ വയലിൽ പുത്തൻവീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എൻ. നാണു ചെത്തുതൊഴിലാളി ക്ഷേമനിധിയിൽ അടച്ചിരിക്കുന്ന ഉദ്ദേശം 2,322 രൂപയോളം വരുന്ന തുക വാങ്ങുന്നതിനായി ടി വീട്ടിൽ ശ്രീമതി ബേബി ബോധിപ്പിച്ചുവന്ന അപേക്ഷ വടക്കേവിള വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. നാണു 22-11-1979-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മാർഗ്ഗവി | ഭാര്യ | 53 |
| 2 | പ്രകാശൻ | മകൻ | 25 |
| 3 | രാധാമണി | മകൾ | 23 |
| 4 | തങ്കമണി | ,, | 22 |
| 5 | ബേബി | ,, | 21 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ ഒന്നു മുതൽ നാലു വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം അഞ്ചാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ. ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി ബേബി മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം. (ഒപ്പ്) തഹശിൽദാർ.

## Kunnathur Taluk

കുന്നത്തൂർ താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ 7094/82/C4. 1982 സെപ്റ്റംബർ 20.

കുന്നത്തൂർ താലൂക്കിൽ ശൂരനാട് തെക്ക് വില്ലേജിൽ ഇരവിച്ചിറ കിഴക്ക് ബംഗ്ലാവുവിളയിൽ (വരിക്കോലിൽ തെക്കതിൽ വീട്ടിൽ) ശ്രീ. ജി. മത്തായി P.W.D. മൈനർ ഇറിഗേഷൻ സെക്ഷനിൽ N.M.R. ആയി ജോലിനോക്കിവരവെ 12-6-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് പ്രസ്തുത ഡിപ്പാർട്ടുമെന്റിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,500 രൂപയോളം വരുന്ന തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി പൊന്നമ്മയാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ ശൂരനാട് തെക്ക് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി പൊന്നമ്മ | ഭാര്യ | 52 |
| 2 | രാജു | മകൻ | 21 |
| 3 | ജോണി | ,, | 17 |
| 4 | ജോയി | ,, | 14 |
| 5 | അമ്മിണി (വിവാഹിത) | മകൾ | 35 |
| 6 | കുഞ്ഞുമോൾ ,, | ,, | 27 |

ടിയാളുകളിൽ 2-ം 5-ം 6-ം കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷിക്കുവേണ്ടി ഒഴിഞ്ഞു മൊഴി കൊടുത്തിട്ടുണ്ട്. 3-ം 4-ം പേരുകാർ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നവരുമാണ്. ആയതിനാൽ പ്രസ്തുത തുക ടി ഡിപ്പാർട്ടുമെന്റിൽനിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി പൊന്നമ്മയാണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം. ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കുന്നത്തൂർ. ബി. എസ്. മാവേലി, തഹശിൽദാർ.

## ALLEPPEY DISTRICT

### NOTICE OF THE SALE OF TREES

No. B-3449/82. 22nd *September* 1982.

It is hereby notified that the tree specified in the schedule below will be sold by public auction by the Revenue Divisional Officer, Chengannur at 3 p.m. on 6-11-1982 at Village Office, Thripperumthura to which the sale may be adjourned, subject to the following conditions. The trees will be sold in one lot and knocked down to the highest bidder.

1. Everyone bidding at the sale should state whether he bids on his own account or as an agent, and in the latter case, should file a written authorisation to that effect signed by the Principal, otherwise his bid will be rejected.

2. The selling officer, either on the grounds of doubtful solvency or for other reasons recorded by him in writing may at his discretion disqualify a bidder from bidding at the sale.

3. Every intending bidder shall deposit with the selling officer Rs. 250 as earnest money before the commencement of the sale. The sale is subject to confirmation by the District Collector, Alleppey. The District Collector, also reserves the power of cancellation of sale or accepting a bid other than the highest without assigning any reasons. The deposits of unsuccessful bidders will be refunded at the close of the sale.

4. The successful bidder shall, immediately after the sale, deposit not less than two-third of the purchase money and pay the balance together with salestax and additional salestax within a fortnight from the date of receipt of the order of confirmation. The earnest money deposited by the successful bidder will be adjusted towards the purchase money.

The default of the due and proper payment of the purchase money, as stipulated above the tree may be resold by the selling officer at the expense and the risk of the purchaser, and the money already paid by the purchaser being also liable to forfeiture.

5. The purchaser shall not cut and remove the tree unless and until the sale has been confirmed and the full amount paid, but shall remove it within one month thereafter. If the tree is not removed within the time allowed, it may be resold by the selling officer at the expense and risk of the purchaser, and the money paid by the purchaser being also liable to forfeiture.

6. Where the selling officer orders a resale of the tree under clause (4) or clause (5), notice of the resale shall be given to the purchaser and he shall not after the receipt of such notice, cut or remove the tree. Any loss resulting from the resale, with interest thereon at 12 per cent per annum will be realised from the purchaser as if it were an arrear of land revenue, but in no circumstances will the purchaser be entitled to the profit, if any, accruing at the resale.

*Note:*—(i) Instead of re-selling the tree under clause (4) or clause (5), the selling officer may, in his discretion recover as if it were an arrear of land revenue, the purchase money or any portion thereof, which is due from the purchaser.

(ii) All persons bidding at a sale shall be required to execute a written agreement with the selling officer aggreeing to abide by the condition as provided under clause (6) and to state whether they are bidding on their own behalf or as agents and in the later case to file a written authorisation signed by their principals.

7. The order of confirmation will be subject to revision, within one month from the date of confirmation, by the authority superior to the confirming authority, if the revising authority is satisfied that their has been material irregularity in the conduct of the sale or that the order exceeded the powers of the officer who passed it or that it was passed under a mistake of fact or owing to fraud or misrepresentation.

NOTE:—The tree shall not be cut and removed by the bidder before the expiry of one month after the confirmation of sale subject to revision.

8. The tree should be cut and removed without causing any damage to the adjoining houses or other buildings or property and the auction purchaser will be liable for any such damage.

9. No concession will be allowed for any difficulty the purchaser may experience in removing the tree.

10. It should be distinctly understood that Government are not liable for any errors or omissions in the schedule below.

SCHEDULE

District—Alleppey. Taluk—Mavelikara.

**Deatils of the tree**

Description of the tree: A live Anjilee tree (ആഞ്ഞിലി) standing in poramboke land comprised in Sy. No. 261/16 of Thripperumthura village having a girth of nearly 2 metres and length of 5 metres with branches.

ALEXANDER P. VARGHESE,
*Revenue Divisional Officer.*

Chengannur.

## Karthigapally Taluk

പരസ്യം

(1)

നമ്പർ എച്ച്. എസ്. സി. 43/82.

1982 സെപ്റ്റംബർ 22.

കാർത്തികപ്പള്ളി താലൂക്കിൽ കാർത്തികപ്പള്ളി വില്ലേജിൽ വെട്ടുവേനി മുറിയിൽ കല്ലുപറമ്പിൽ വീട്ടിൽ എം. പത്മാവതിയമ്മ തന്റെ ഭർത്താവ് ടിയിൽ രാഘവൻ പിള്ള 9-3-1982-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കാർത്തികപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി രാഘവൻപിള്ള 9-3-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ എം. പത്മാവതിയമ്മ, മക്കൾ ശ്രീദേവി, വിജയലക്ഷ്മി എന്നീ മൂന്നുപേർ മാത്രമേയുള്ളൂ എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ എം. പത്മാവതിയമ്മ, മക്കൾ ശ്രീദേവി, വിജയലക്ഷ്മി എന്നീ മൂന്നുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ എച്ച്. എസ്. സി. 36/82.

1982 സെപ്റ്റംബർ 22.

കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ പുതിയവിള മുറിയിൽ ആലുംമൂട്ടിൽ തെക്കതിൽ കെ. ചിന്നമ്മ തന്റെ ഭർത്താവ് കളീക്കത്തറ വീട്ടിൽ കെ. കുട്ടപ്പൻ 11-7-1982-ൽ മരിച്ചുപോയി എന്നും പരേതന് കിട്ടേണ്ട പെൻഷൻ കുടിശ്ശിക 500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കണ്ടല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. കുട്ടപ്പൻ 11-7-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കെ. ചിന്നമ്മ മക്കൾ തങ്കമ്മ, കൃഷ്ണൻകുട്ടി, അംബുജാക്ഷി, ഗണേശ്, ചന്ദ്രൻ രണ്ടാംഭാര്യ മരിച്ചുപോയ അമ്മുക്കുഞ്ഞ് അമ്മയുടെ മക്കൾ സുധാകരൻ മൈനർ സുകുമാരി എന്നീ എട്ടുപേർ മാത്രമേയുള്ളൂ എന്നും അതിൽ ഗണേശ്, ചന്ദ്രൻ, അംബുജാക്ഷി, സുധാകരൻ എന്നിവർ അവരുടെ അവകാശം കെ. ചിന്നമ്മയ്ക്ക് കൊടുത്തിരിക്കുന്നു എന്നും മൈനർ മകൾ സുകുമാരി സഹോദരൻ സുധാകരന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതായും സുധാകരന്റെ അവകാശം ചിന്നമ്മയ്ക്ക് കൊടുത്തിരിക്കുന്നതുകൊണ്ട് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശികൾ ഭാര്യ കെ. ചിന്നമ്മ മക്കൾ തങ്കമ്മ, കൃഷ്ണൻകുട്ടി എന്നീ മൂന്നുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ എച്ച്. എസ്. സി. 42/82.

1982 സെപ്റ്റംബർ 20.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ കായംകുളം മുറിയിൽ തോപ്പിൽ വീട്ടിൽ ഏലിയാമ്മ ഉമ്മൻ തന്റെ ഭർത്താവ് ഉമ്മൻ 23-8-1982-ൽ മരിച്ചു

പോയി എന്നും പരേതൻ ഫെഡറൽ ബാങ്കിന്റെ കായംകുളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള തുകയും, പലിശയും മുനിസിപ്പാലിറ്റിയിൽ സെക്യൂരിറ്റിയായി നിക്ഷേപിച്ചിട്ടുള്ള 306 രൂപയും ഉൾപ്പെടെ 2500 രൂപായിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഉമ്മൻ 29-8-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ഏലിയാമ്മ ഉമ്മൻ മൈനർ മകൾ ലിനാ റനി, ഉമ്മൻ എന്നീ രണ്ടുപേർ മാത്രമേയുള്ളു എന്നും മൈനർ മകൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതൻ ഫെഡറൽ ബാങ്കിന്റെ കായംകുളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള തുകയും പലിശയും മുനിസിപ്പാലിറ്റിയിൽ സെക്യൂരിറ്റിയായി നിക്ഷേപിച്ചിട്ടുള്ള 306 രൂപായും ഉൾപ്പെടെ 2500 രൂപായിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശി ഭാര്യ ഏലിയാമ്മ ഉമ്മൻ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

കാർത്തികപ്പള്ളി.

എം. കെ. നാരായണൻ,
തഹശീൽദാർ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ സി13-6867/82. 1982 സെപ്റ്റംബർ 16.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ ആശ്രമം വാർഡിൽ നാലുകണ്ടത്തിൽ വീട്ടിൽ ശ്രീമതി ഏലിയാമ്മയും സഹോദരിയായ മേരിയും ചേർന്ന് തങ്ങളുടെ മാതാവായ ഏലിയാമ്മ ഡാനിയൽ 14-1-1982-ൽ മരിച്ചുപോയി എന്നും ആലപ്പുഴ ഇറിഗേഷൻ ഡിവിഷനിൽ തൂപ്പു ജോലി നോക്കിയിരുന്ന പരേതയ്ക്ക് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള ശമ്പളക്കുടിശ്ശിക, ഗ്രാറ്റുവിററി തുടങ്ങിയ ഇനത്തിലുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നല്കണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ മാതാവായ ഏലിയാമ്മ ഡാനിയൽ 14-1-1982-ൽ മരിച്ചുപോയി എന്നും അനന്തിരാവകാശികളായി മക്കളായ ഏലിയാമ്മ (47 വയസ്സ്), മേരി (44 വയസ്സ്) എന്നിവർ മാത്രമേയുള്ളു എന്നറിയുന്നതിനാൽ പരേതയ്ക്കു ഗവൺമെന്റിൽ നിന്നും ലഭിക്കുവാനുള്ള ശമ്പളക്കുടിശ്ശിക, ഗ്രാററുവിററി മുതലായ ഇനങ്ങളിലുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക കൈപ്പററുന്നതിനുള്ള അവകാശികൾ ടി ആളുകളാണെന്നു കാണിച്ച് സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി13-8235/82. 1982 സെപ്റ്റംബർ 18.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്കു വില്ലേജിൽ കളർകോടു മുറിയിൽ താഴ്ചയിൽ വീട്ടിൽ ശ്രീമതി ത്രേസ്യാ ക്രൂസ് തന്റെ ഭർത്താവായ ജോച്ചൻ ക്രൂസ് 12-7-1981-ൽ മരിച്ചുപോയി എന്നും ആലപ്പുഴ മെഡിക്കൽ കോളേജ് ആശുപത്രിയിൽ നേഴ്സിംഗ് അസിസ്റ്റന്റായി ജോലി നോക്കിയിരുന്ന പരേതന്റെ മകനായ ബനഡിക്ട് ഡിക്രൂസിന് ടി ഡിപ്പാർട്ടുമെന്റിൽ ജോലി ലഭിക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നല്കണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ജോച്ചൻ ക്രൂസ് 12-7-1980-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ത്രേസ്യാ ക്രൂസ് | ഭാര്യ | |
| 2 | മോളി ക്രൂസ് | മകൾ | 30 |
| 3 | ബനഡിക്ട് ക്രൂസ് | മകൻ | 28 |
| 4 | ജനററ് ക്രൂസ് | മകൾ | 25 |

ടി ആളുകളാണ് പരേതനായ ജോച്ചൻ ക്രൂസിന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് സർട്ടിഫിക്കററ് നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം അവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി13-6715/82. 1982 സെപ്റ്റംബർ 16.

അമ്പലപ്പുഴ താലൂക്കിൽ പുന്നപ്ര വില്ലേജിൽ പുന്നപ്ര മുറിയിൽ പുത്തൻ വീട്ടിൽ ശ്രീമതി മറിയാമ്മ സ്റ്റീഫൻ തന്റെ ഭർത്താവായ സ്റ്റീഫൻ 11-9-1981-ൽ മരിച്ചുപോയി എന്നും പരേതൻ ആലപ്പുഴ കാത്തലിക് സിറിയൻ ബാങ്കിൽ 500 രൂപയ്ക്ക് പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ സ്റ്റീഫൻ 11-9-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി ഭാര്യ (1) മറിയാമ്മ സ്റ്റീഫൻ മക്കളായ (2) റോസ് ബിൻഷാലിററ് (5 വയസ്സ്), (3) ജൈസി ഷാലിററ് (9 മാസം) മാതാവായ (4) സിസിലി ജോസഫ് എന്നിവരാണുള്ളതെന്നു അറിയുന്നു. ടി അവകാശികളിൽ 2, 3 പേരുകാർ മൈനറുകളും മാതാവായ മറിയാമ്മ സ്റ്റീഫന്റെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതന്റെ മാതാവായ സിസിലി ജോസഫ് തനിക്കുള്ള അവകാശം മറിയാമ്മ സ്റ്റീഫന് ഒഴിഞ്ഞുകൊടുത്തു സമ്മതിച്ചു മൊഴി നൽകിയിട്ടുള്ളതിനാലും പരേതനായ സ്റ്റീഫൻ ആലപ്പുഴ കാത്തലിക് സിറിയൻ ബാങ്കിൽ 500 രൂപയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് ടിയാന്റെ ഭാര്യയായ ശ്രീമതി മറിയാമ്മ സ്റ്റീഫൻ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ സി13-8408/82. 1982 സെപ്റ്റംബർ 24.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട്ടു തെക്കു വില്ലേജിൽ കൊമ്മാടി വാർഡിൽ സർക്കാർവെളി മുനിസിപ്പൽ കോളനിയിൽ താമസിക്കും ശ്രീമതി പെണ്ണമ്മ മറിയക്കുട്ടി തന്റെ ഭർത്താവായ ഇ. അന്തപ്പൻ ആലപ്പുഴ മുനിസിപ്പാലിറ്റിയിൽ ലോറി സ്കാവഞ്ചർ ആയി ജോലിനോക്കി വരവെ 5-2-1981-ൽ മരിച്ചുപോയി എന്നും പരേതന് മുനിസിപ്പാലിററിയിൽനിന്നും കിട്ടുവാനുള്ള 2,500 രൂപ

യിൽ താഴെ വരുന്ന തുക കൈപ്പററുന്നതിനും പെൻഷൻ ലഭിക്കുന്നതിനുമുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ഇ. അന്തപ്പൻ 5-2-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പെണ്ണമ്മ മറിയക്കുട്ടി | ഭാര്യ | 47 |
| 2 | മറിയ | മക്കൾ | 30 |
| 3 | വർഗ്ഗീസ് | | 28 |
| 4 | അന്നമ്മ | | 24 |
| 5 | ആൻറണി | | 22 |
| 6 | റോസമ്മ | | 20 |
| 7 | മേമ്മ | | 18 |
| 8 | ബെനഡിക്ററ് | | 12 |

ടി അവകാശികളിൽ 2 മുതൽ 6 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ പെണ്ണമ്മ മറിയക്കുട്ടിക്ക് ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതും 7, 8 പേരുകാർ മാതാവിൻെറ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ ഇ. അന്തപ്പന് മുനിസിപ്പാലിററിയിൽനിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിനും പെൻഷൻ തുടർന്നു ലഭിക്കുന്നതിനുമുള്ള അവകാശ സർട്ടിഫിക്കററ് ടിയാൻെറ ഭാര്യയായ ശ്രീമതി പെണ്ണമ്മ മറിയക്കുട്ടി പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

ആലപ്പുഴ.

## Shertallai Taluk

പരസ്യം

(1)

ഡി2-10955/82. 1982 ഒക്ടോബർ 5.

ചേർത്തല താലൂക്കിൽ വയലാർ തെക്ക് വില്ലേജിൽ പൊള്ളയിൽ വീട്ടിൽ രാഘവൻ 28-12-1981-ൽ മരിച്ചുപോയി എന്നും ടിയാന് പെൻഷൻ കുടിശ്ശിക ഇനത്തിൽ ലഭിക്കുവാനുള്ള ഉദ്ദേശം 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാൻെറ രണ്ടാം ഭാര്യയായ എൻ. കെ. ലക്ഷ്മി ബോധിപ്പിച്ച അപേക്ഷ വയലാർ തെക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ തണ്ണീർമുക്കം പഞ്ചായത്തിലെ ജനനമരണ രജിസ്ട്രാറുടെ സർട്ടിഫിക്കററിൻ പ്രകാരവും ശ്രീ. രാഘവൻ 28-12-1981-ൽ മരിച്ചുപോയി എന്നും ടിയാൻെറ നിയമാനുസൃതമായ അവകാശികൾ രണ്ടാം ഭാര്യ എൻ. കെ. ലക്ഷ്മിയും ആദ്യഭാര്യയിലെ മക്കളായ ജലജയും സുജാതയും മാത്രമാണെന്ന് റിപ്പോർട്ടു കിട്ടിയിരിക്കുന്നു. പരേതൻെറ ആദ്യഭാര്യ വളരെ വർഷങ്ങൾക്കു മുമ്പ് മരിച്ചുപോയി.

ആയതിനാൽ പരേതന് പെൻഷൻ കുടിശ്ശിക ഇനത്തിൽ ലഭിക്കുവാനുള്ള തുക എൻ. കെ. ലക്ഷ്മി വാങ്ങുന്നതിന് മക്കളായ സുജാതയും ജലജയും സമ്മതപത്രം മൊഴിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതൻെറ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഏക അവകാശി ലക്ഷ്മി മാത്രമാണെന്ന് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ഡി2-10958/82. 1982 ഒക്ടോബർ 5.

ചേർത്തല താലൂക്കിൽ തുറവൂർ വടക്ക് വില്ലേജിൽ കുമരകത്ത് പറമ്പിൽ ശ്രീ. കെ. ഒ. നാരായണപ്പണിക്കർ 7-3-1982-ൽ മരിച്ചുപോയിയെന്നും ടിയാന് മിലിട്ടറി പെൻഷനിനത്തിൽ ലഭിക്കുവാനുള്ള 1,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് തുറവൂർ വടക്ക് വില്ലേജിൽ പത്മാലയത്തിൽ എം. പത്മാവതി അമ്മ ബോധിപ്പിച്ച അപേക്ഷ തുറവൂർ വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. ഒ. നാരായണപ്പണിക്കർ 7-3-1982-ൽ മരിച്ചുപോയി എന്നും ടിയാൻെറ നിയമാനുസൃതമായ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാകുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ദേവകി അമ്മ, കുരകത്ത് പറമ്പ്, പടിഞ്ഞാററുംകര വടക്ക്, തുറവൂർ വടക്ക് | മാതാവ് | |
| 2 | ,, പത്മാവതി അമ്മ, പത്മാലയം, തുറവൂർ വടക്ക് | ഭാര്യ | 49 |
| 3 | ശ്രീ. പി. എൻ. രവീന്ദ്രനാഥ് | മകൻ | 26 |
| 4 | ശ്രീമതി പി. ചന്ദ്രലേഖ | മകൾ | 19 |

ആയതിനാൽ പരേതന് മിലിട്ടറി പെൻഷനിനത്തിൽ ഗവൺമെൻറിൽ നിന്നും ലഭിക്കുവാനുള്ള തുക കൈപ്പററുന്നതിനുള്ള നിയമാനുസൃതമായ അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ആക്ഷേപം ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചേർത്തല.

എം. ജി. ബാബുജി,
തഹശീൽദാർ.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

എ2.5117/82. 1982 സെപ്റ്റംബർ 23.

രാമങ്കരി വില്ലേജിൽ വേഴപ്രാ മുറിയിൽ, വേഴപ്രാ തറയിൽ നിന്നും മൈത്രി ഭവനത്തിൽ ശ്രീമതി കെ. ജി. മാലതി മലപ്പുറം രപ്പുമുക്ക് ജി. എം. എൽ. പി. സ്കൂളിൽ അദ്ധ്യാപികയായിരിക്കെ 6-8-1981-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാൾ ട്രാവൻകൂർ സ്റേറററുബാങ്കിൻെറ എടത്വാ ശാഖയിൽ പണയം വച്ചിട്ടുള്ള 1,250 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയിൽ പരേതയുടെ ഭർത്താവ് പി. ഹരിദാസ് ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ മുറപ്രകാരം രാമങ്കരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി കെ. ജി. മാലതി 6-8-1981-ൽ മരിച്ചുപോയിട്ടുള്ളതും ടിയാൾക്ക് അവകാശികളായി താഴെ പറയുന്നവർ മാത്രം ഉള്ളതായും കാണുന്നു.

1 പി. ഹരിദാസ് ഭർത്താവ്
2 മീരാദാസ് പെൺകുട്ടി 3 വയസ്സ്

മേൽ അവകാശികളിൽ രണ്ടാം പേരുകാരി മൈനറാകയാൽ രാമങ്കരി വില്ലേജിൽ വേഴപ്രാ മുറിയിൽ വേഴപ്രാ തറയിൽ നിന്നും മൈത്രി ഭവനത്തിൽ പരേതയായ കെ. ജി. മാലതി ട്രാവൻകൂർ സ്റേററ് ബാങ്കിൻെറ എടത്വാ

ശാഖയിൽ പണയം വച്ചിട്ടുള്ള 1250 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് നിയമാനുസൃത അവകാശി ടിയാൻ പരേതയുടെ ഭർത്താവ് പി. ഹരിദാസ് ആണെന്നുകാണിച്ച് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കുട്ടനാട്. തഹശീൽദാർ.

## Chengannur Taluk

പരസ്യം

SR. 35/82. 1982 സെപ്റ്റംബർ 25.

ചെങ്ങന്നൂർ താലൂക്കിൽ, മുളക്കുഴ വില്ലേജിൽ, പെരിങ്ങാല മുറിയിൽ, വട്ടമുകടിയിൽ വടക്കേച്ചെരുവിൽ ശ്രീമതി വി. കെ ദേവയാനി, തന്റെ ഭർത്താവായിരുന്ന പി. ജി. നന്ദനൻ ഇലക്ട്രിസിററി ബോർഡിൽ സി. എൽ. ആർ. ജോലിക്കാരനായി ജോലി നോക്കി വരവെ 4-4-1982-ൽ മരിച്ചുപോയി എന്നും, ടിയാന്റെ പേരിൽ ഇലക്ട്രിസിററി ബോർഡിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ (രണ്ടായിരത്തി അഞ്ഞൂററ് രൂപയ്ക്ക് താഴെ) കൈപ്പററുന്നതിലേക്ക് അപേക്ഷക താമസിക്കുന്ന മുളക്കുഴ വില്ലേജാഫീസറും പരേതന്റെ മാതാപിതാക്കൻമാർ താമസിക്കുന്ന വിയപുരം വില്ലേജാഫീസറും മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീമതി വി. കെ. ദേവയാനി | ഭാര്യ | |
| 2 | സ്മിത നന്ദനൻ | മകൾ | 5 |
| 3 | സീമാ നന്ദനൻ | ,, | 3 |
| 4 | ശ്രീ. വേലായുധൻ ഗോവിന്ദൻ | പിതാവ് | |
| 5 | ശ്രീമതി കുഞ്ഞുപെണ്ണ് | മാതാവ് | |

ഇവരിൽ പരേതന്റെ മാതാപിതാക്കൻമാർ പരേതന്റെ പേരിൽ കിട്ടുവാനുള്ള ടി തുകകൾ പരേതന്റെ ഭാര്യ കൈപ്പററുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതും കുട്ടികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകുന്നു. ആകയാൽ പരേതനായ പി. ജി. നന്ദനന്റെ പേരിൽ കിട്ടുവാനുള്ള ടി തുകകൾ കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി വി. കെ. ദേവയാനി ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കികൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചെങ്ങന്നൂർ. തഹശീൽദാർ.

## Thiruvalla Taluk

പരസ്യം

(1)

C8-7682/82. 1982 സെപ്റ്റംബർ 8.

തിരുവല്ലാ താലൂക്കിൽ തിരുവല്ലാ വില്ലേജിൽ മുത്തൂർ മുറിയിൽ വിജയമന്ദിരം വീട്ടിൽ ശ്രീ. പി. കെ. പിള്ള 25-6-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ബാങ്ക് ബാലൻസ്, പെൻഷൻ കുടിശ്ശിക എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള (ബാങ്ക് ബാലൻസ് 835 രൂപ 18 പൈസാ, പെൻഷൻ കുടിശിഖ 2164 രൂപാ 72 പൈസ) 3000 രൂപയോളം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ കെ. കൊച്ചുകല്യാണിയമ്മ ബോധിപ്പിച്ച അപേക്ഷ തിരുവല്ലാ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | കെ. കൊച്ചുകല്യാണിയമ്മ | ഭാര്യ |
| 2 | കെ രവീന്ദ്രൻ | മകൻ |
| 3 | കെ. രാധാനായർ | മകൾ |
| 4 | കെ. ശാന്തമ്മ | ,, |
| 5 | കെ നളിനി കുറുപ്പ് | ,, |
| 6 | കെ. വിജയഗോപാൽ | മകൻ |

എന്നിവർ മാത്രമുള്ളതായും ഇതിൽ 2 മുതൽ 6 വരെയുള്ള കക്ഷികൾ ടി തുക 1-ാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതും ആകയാൽ ടി പി. കെ. പിള്ളയുടെ പേരിൽ ബാങ്ക് ബാലൻസ്, പെൻഷൻ കുടിശിഖ (835.18+2164.72) എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള 3000 രൂപയോളം വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ ടി. കെ കൊച്ചുകല്യാണിയമ്മ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരായി ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

No. C8-9688/82. 1982 സെപ്റ്റംബർ 15.

തിരുവല്ലാ താലൂക്കിൽ തിരുവല്ലാ വില്ലേജിൽ മുത്തൂർ മുറിയിൽ കൊച്ചുമംഗലത്ത് വീട്ടിൽ ശ്രീ. എൽ. ഫിലിപ്പോസ് 24-6-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ശമ്പളകുടിശിഖ, ഗ്രാററുവിററി തുടങ്ങിയ ഇനങ്ങളിൽ കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി കെ. സി. മറിയാമ്മ ബോധിപ്പിച്ച അപേക്ഷ തിരുവല്ലാ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എൽ ഫിലിപ്പോസ് 24-6-1982-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | കെ. സി. മറിയാമ്മ | ഭാര്യ |
| 2 | ശാന്താ വിജയൻ | മകൾ |
| 3 | ബാബു ഫിലിപ്പ് | മകൻ |
| 4 | ലീലാ ക്രിസ് | മകൾ |
| 5 | ലാലി ഫിലിപ്പ് | ,, |
| 6 | കെ. പി. അന്ന | മാതാവ് |

എന്നിവർ മാത്രമുള്ളതായും അതിൽ 2, 4 എന്നീ കക്ഷികളെ ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ച് ഭർത്തൃഗൃഹങ്ങളിൽ താമസിച്ചുവരുന്നതും; പിതാവിന്റെ സ്വത്തുക്കൾക്ക് അവകാശമില്ലാത്തതുമാകുന്നു. 3, 5, 6 എന്നീ കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആകയാൽ പരേതനായ ശ്രീ. എൽ. ഫിലിപ്പോസിന്റെ പേരിൽ ശമ്പളക്കുടിശിഖ, ഗ്രാററുവിററി തുടങ്ങിയ ഇനങ്ങളിൽ കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശി ടിയാന്റെ ഭാര്യ ശ്രീമതി കെ. സി. മറിയാമ്മയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി

